

# കേരളത്തിലെ ദേശനാമങ്ങൾ

## ശ്രീചട്ടമ്പിസ്വാമികൾ

# കേരളത്തിലെ ദേശനാമങ്ങൾ

വിദേശീയരുടെ ആഗമനത്താൽ ഭാരതത്തിലെ മിക്കദേശങ്ങളിലേയും നാമങ്ങളെ മാറ്റി പുതിയ പേരുകൾ കൊടുത്തിണ്ടുന്നെന്നു കാണാവുന്നതാണ്. ഇതുപോലെ ഭാരതഖണ്ഡത്തിന്റെ തെക്കേ അറ്റത്തുള്ള മലയാളദേശത്തിലും എന്തെങ്കിലും മാറ്റം സംഭവിച്ചിട്ടുണ്ടോ എന്നു നോക്കാം:-

പരദേശികളുടെ വരവു ഹേതുവായിട്ടു നാമങ്ങൾ പലവിധത്തിലും ഭേദപ്പെട്ടിട്ടുണ്ടെന്നുള്ളതിനു സാധാരണനടപ്പുള്ളവയിൽ നിന്നും ഒരു ഉദാഹരണം കാണിക്കാം. ഇവിടെ കിഴക്കെന്നും, മേക്കെന്നുമാണല്ലോ പൂർവപശ്ചിമദിക്കുകൾക്കു പറഞ്ഞുവരുന്നത്. കിഴക്കു. മേക്ക് ഈ വാക്കുകൾ തമിഴു ഭാഷയിൽ പെട്ടതാണ്. കിഴക്കെന്നുള്ളത്, കീഴ് എന്നുള്ളതിൽ നിന്നും മേക്കുമേൽ എന്നുള്ളതിൽ നിന്നും ഉണ്ടായവയാകുന്നു. പർവതത്തിന് കിഴക്കായി സ്ഥിതിചെയ്യുന്ന പാണ്ടിദേശത്തു സമുദ്രം കിടക്കുന്നതും സൂര്യൻ ഉദിക്കുന്നതുമായ ഭാഗം കിഴക്കും പർവതഭാഗമായ മേൽഭാഗം മേക്കുമാണ്. ഈ മുറയ്ക്കു മലയാളദേശത്തു പർവതങ്ങളുടെ ഭാഗം മേൽഭാഗവും സമുദ്രം കിടക്കുന്ന താഴ്ന്നഭാഗം കീഴ്ഭാഗവുമാണ്. നാം ഇപ്പോൾ പറഞ്ഞുവരുന്ന കിഴക്ക് എന്നുള്ള ഭാഗം നമുക്കു മേക്കും മേക്കെന്നുള്ള ഭാഗം നമുക്കു കിഴക്കുമാണ്. എന്നാൽ നാം പറഞ്ഞും ധരിച്ചും വരുന്നതു മേക്കിനെ കിഴക്കെന്നും, കിഴക്കിനെ മേക്കെന്നും വിപരീതമാക്കിയാണ്. ഇതു പാണ്ടിക്കാരോടു നമുക്കുള്ള അധിസംസർഗ്ഗം ഹേതുവായിട്ടു വന്നു പോയതായിരിക്കണം. (ഈ അഭിപ്രായത്തോട് കാൾഡ്വൽതന്നെ യോജിക്കുന്നുണ്ട്. സ:പ: )ഇവിടെ പണ്ടുപണ്ടേ നടപ്പുള്ള പേര് ഉഞ്ഞാറ്, പടിഞ്ഞാറ് എന്നാകുന്നു. ഉഞ്ഞാറ് = ഉയർ + ഞാർ; ഉയർ = ഉയരുന്ന സ്ഥലം; ഞാർ = ഞായർ സൂര്യൻ. അതായതു സൂര്യൻ ഉദിച്ചുയരുന്ന ദിക്കെന്നും; പടിഞ്ഞാറ് = ഞായർ പടിയുന്ന സൂര്യൻ പടിയുന്ന; താഴുന്ന സ്ഥലം എന്നും; സൂര്യൻ അസ്തമിക്കുന്ന എടമെന്നും താൽപര്യം.

"ഉഞ്ഞാറ്റുവരയെ നീങ്കി ഉയിരിളം പതിമേനി" എന്ന തമിഴു പാടലിൽ പടിഞ്ഞാറ് എന്നുള്ളത് പ്രസിദ്ധമാണല്ലോ.

മറ്റുരാജ്യങ്ങളിലെന്നപോലെ മലയാളത്തും ഒരു ദേശീയഭാഷ യുണ്ട്. തമിഴിന്റെ വകഭേദമായ ഒരു ഭാഷയാണ് ഇവിടുത്തെ മലയാള ഭാഷ. ഈ നാട്ടിലുള്ള മിക്ക നാമങ്ങളും ഈ ഭാഷയിൽത്തന്നെ ആയി രിക്കണം. അജ്ഞതയാലോ മറ്റോ പല നാമങ്ങളേയും ഇപ്പോൾ സംസ്കൃതഭാഷാപദങ്ങളും കലർത്തി ദുർവ്യാഖ്യാനങ്ങൾ ചെയ്തിട്ടു ള്ളതായി കാണാം. സ്ഥലനാമങ്ങളുടെ ഉത്ഭവം മൂന്നുവിധത്തിൽ സംഭവിക്കാവുന്നതാണ്. ആദ്യമായി ഭൂമിയുടെ കിടപ്പും ഗുണവും അനുസരിച്ചും, രണ്ടാമതു പ്രഭുക്കളുടെ സ്ഥാനമാനങ്ങളെ ആശ്രയി ച്ചും, മൂന്നാമതു ക്ഷേത്രദേവനാമങ്ങളെ ആശ്രയിച്ചും ആകുന്നു. ഇതിൽ രണ്ടാമത്തെ രീതിയനുസരിച്ച് അന്യദേശപ്രഭുക്കന്മാരുടെ നാമങ്ങൾകൂടി പലസ്ഥലങ്ങളിലുമിപ്പോൾ നടപ്പിലായിട്ടുണ്ട്.

ഒരു വാക്കിനു പല അർത്ഥങ്ങളും കാണുന്നതുകൊണ്ട് ഒരു സ്ഥലത്തിന്റെ നാമം ശരിയാണോ എന്നു നിശ്ചയിക്കുന്നതിന് ആ സ്ഥലത്തെ പരിശോധിക്കേണ്ടി വന്നേക്കും. അതുകൊണ്ട് ഇവിടെ എഴുതാൻ തുടങ്ങുന്ന സ്ഥലങ്ങൾക്ക് വല്ല വ്യത്യാസവും വന്നാൽ ക്ഷന്തവ്യമാണ്. കൂടാതെ ഈ പേരുകൾ ഉണ്ടായിട്ടുള്ളതു വളരെകാല ത്തിനുമുമ്പാണ്. കാലംകൊണ്ടു ഭൂസ്ഥിതിക്കു വ്യത്യാസം വരാവുന്ന തിനാൽ ഇപ്പോളുള്ള പരിശോധനകൊണ്ടു വലിയ പ്രയോജമനില്ല. ചില ദേശനാമങ്ങളെ അടിയിൽ കുറിക്കുന്നു.

കന്യാകുമാരി - ദുർഗ്ഗാക്ഷേത്രംകൊണ്ടുണ്ടായ പേർ. കുമാരി എന്ന വാക്കിന് സപ്തനദികളിൽ ഒന്നെന്നുള്ള അർത്ഥവും കൂടി കാണുന്നു.

മരുത്വാൻമല - അധികം കാറ്റുള്ള മല. ശിവസിന്ധുപുരം എന്നു ള്ളതു ഉച്ചാരണദാർഢ്യത്താൽ ലോപിച്ച് ചിവേന്തരം എന്നായി. ഇതിനെ സംസ്കൃതപണ്ഡിതന്മാർ ശുചീന്ദ്രം എന്നാക്കി, ഇന്ദ്രൻ ശുചിയായ ഇടം എന്നും മറ്റും തെറ്റായി വ്യാഖ്യാനിക്കുന്നു.

തിരുവന്തപുരത്തിന് തെക്കു "തേരോ, ചെവന്തരമോ തേജാഞ്ചി കോപുരമോ" ഇപ്രകാരം സ്ത്രീകൾ താരാട്ട് ചൊല്ലാറുണ്ട്. മലനല്ലൂർ - മലൈനങ്കൂർ - മലങ്കുർ.

ഇരണിയൽ - സമുദ്രത്തിന് സമീപമായി സ്ഥിതിചെയ്യുന്നതും ചതുപ്പുനിലം ഉള്ളതുമായ പ്രദേശം. ഒരു കാലത്തു ഇവിടെ വല്ല കോട്ടയും സ്ഥിതിചെയ്തിരുന്നാലും ഈ പേർ പറയാവുന്നതാണ്.

കൽക്കുളം - കൽപ്രദേശം.

വിളവങ്കോട് - വിളൈവൻ കോട്; വിളനിലവും വലിയ കുന്നുമുള്ള പ്രദേശം.

തിരുവട്ടാർ - ഈ സ്ഥലത്തെ ചുറ്റി നദിയൊഴുകുന്നുണ്ട്. തിരുവെന്നത് ശ്രീ എന്ന അർത്ഥത്തിൽ ക്ഷേത്രത്തെക്കുറിക്കുന്നു.

നെയ്യാറ്റിൻകര - പുഴയുടെ കര. ഈ പുഴയ്ക്കു നെയ്യാറ് എന്നു പേർ. അതിലെ ജലത്തെ സംബന്ധിച്ചു വന്നതായിരിക്കാം.

തിരുവനന്തപുരം - ക്ഷേത്രംമൂലംവന്നപേർ.

നെടുമങ്ങാട് - നെടുവൻ കാട്.

ചിറയിൻകീഴ് - ചിറയുടെ കീഴ്ഭാഗം.

കോവളം - കോ = രാജാവ്, അളം = പ്രദേശം, കോവളം എന്ന പേരു ഉച്ചാരണദാർഢ്യത്താൽ ഭേദപ്പെട്ട് കൊല്ലം ആയിരിക്കണം.

പുനലൂർ - പുനൽ + ഊർ; പുനൽ = നദി; ഊർ = ദിക്ക്

കരുനാഗപ്പള്ളി - കരൈനാഗപ്പള്ളി. കര നായന്മാരുടെ ദിക്ക്.

കാർത്തികപ്പള്ളി - കാർത്തികേയന്റെ ക്ഷേത്രം.

മാവേലിക്കര - മാ + വേലൈ + കര = മാവേലിക്കര = മഹാസമുദ്രക്കര. ഒരു കാലത്തു സമുദ്രം ആ നാട്ടിന് സമീപം കിടന്നിരിക്കണം. വേലൈ + ഏറ്റം = വേലിയേറ്റം. ഇത്യാദികളിലെ അർത്ഥം സ്പഷ്ടമാണല്ലോ.

ചേർത്തല - ചേർത്തല = ചെളിക്കര. ഇപ്പോൾ സമുദ്രതീരത്തു സ്ഥിതിചെയ്യുന്ന താഴ്ന്ന നാടുകളെല്ലാം കടൽ വെയ്പാണെന്നു കാണാവുന്നതാണ്.

ഏറ്റുമാനൂർ - ഏറ്റുമാൽ + ഊർ = ഏറ്റുമാൽ = വൃഷഭവാഹനനായ ശിവൻ.

ഹരിപ്പാട് - അരുവിപ്പാട് = ചെറുതോട് ഉള്ള പ്രദേശം.

ആലുവാ - ആലപ്പുഴ - ആലങ്ങാട് ആലം = വെള്ളം. വളരെ വെള്ളം പരക്കുന്നിടം എന്നു അർത്ഥം.

കടുത്തുരുത്തി = കടൽതുരുത്ത്

കഠിനംകുളം - കടൽ + നൻ + കുളം = കടൽ നങ്കുളം = കടനംകുളം = കഠിനങ്കുളം.

കോഴിത്തോട്ടം – കോഴി = ഉറവുള്ള പ്രദേശം.

കൊടുങ്ങല്ലൂർ – കൊടും കോലൂർ ദണ്ഡനം ചെയ്യുന്ന സ്ഥലം. പണ്ടു കുറ്റവാളികളെ കൊണ്ടുപോയി ശിക്ഷിക്കുന്നതിന് ഉപയോഗപ്പെടുത്തിയിരുന്ന സ്ഥലം.

എറണാകുളം = ഇറൈ + നായർ + കുളം. ഇറൈനായർകുളം; ഇറനായർകുളം = ഇറണാകുളം = എറണാകുളം.

കോടനാട് – കോട് + നാട് = കുന്നുള്ള പ്രദേശം.

താഴെ കാണിക്കാൻ പോകുന്ന സ്ഥലങ്ങളുടെ നാമങ്ങൾക്ക് ഇന്നത്തെ കാഴ്ചയിൽ വല്ല വ്യത്യാസവും കാണുന്നതായാൽതന്നെയും പിശകായി വിചാരിക്കാവുന്നതല്ല. എന്തെന്നാൽ ഭൂമിക്കു പ്രകൃത്യാ ഉണ്ടാകുന്ന മാറ്റം തന്നെ പ്രധാന കാരണം. മനുഷ്യപ്രയത്നത്താലും ചില മാറ്റങ്ങൾ വരുത്താവുന്നതാണല്ലോ. ഉദാഹരണമായി കൊച്ചി എന്ന പദത്തെത്തന്നെ എടുക്കുക. ഇതിന്റെ ശരിയായ അർത്ഥം നിരൂപിക്കയാണെങ്കിൽ കൊച്ചി എന്ന പേരു തുറമുഖത്തിനു മാത്രമേ യോജിക്കുകയുള്ളൂ. എന്നാൽ, ഒരു രാജ്യം മുഴുവനും ഇപ്പോൾ നാം ഈ പേരു കൊണ്ടറിയുന്നു. കൂടാതെ മരുഭൂമിയായി കിടന്നിരുന്ന സ്ഥലങ്ങളെ കൃഷിചെയ്യത്തക്ക സ്ഥിതിയിലാക്കിയും പാഴുവൃക്ഷങ്ങളെ നശിപ്പിച്ചു പകരം ഉപയോഗപ്രദമായ വൃക്ഷങ്ങൾ വെച്ചുപിടിപ്പിച്ചും പല മാറ്റങ്ങൾ ചെയ്തുവരുന്നുണ്ടല്ലോ. അതുകൊണ്ടു ഇവിടെ പറയാൻപോകുന്ന പേരുകൾ ഉണ്ടായത് അന്നത്തെ കാലസ്ഥിതി അനുസരിച്ചായിരിക്കുമെന്നു കരുതേണ്ടതാണ്.

മുളന്തുരുത്തി = നാലു പുറവും താണപ്രദേശങ്ങളാലും വെള്ളത്താലും ചുറ്റപ്പെട്ടതും മുള ധാരാളം വളരുന്നതുമായ കര (ദ്വീപ്)

ആമ്പല്ലൂർ = ആമ്പൽ എന്ന പദത്തിന് നെല്ലി, മുള, ആമ്പൽ പൂവ്, പുളിയാര ഇങ്ങിനെ പല അർത്ഥങ്ങളും ഉണ്ട്. ഇവയിൽ ഏതെങ്കിലും വളരുന്ന ദിക്കിനു ഈ പേർ യോജിക്കുന്നതാണു. ഊർ = ദിക്ക്, ദേശം. ആമ്പല്ലൂർ എന്ന പേരിൽ കൊച്ചിയിൽ ഒന്നിലധികം സ്ഥലങ്ങളുള്ളതായി അറിയുന്നു.

കാഞ്ഞൂര് = വള്ളിച്ചെടികൾ ഉണ്ടാകുന്ന സ്ഥലം.

കുമ്പളഞ്ഞി = ചെറുചെടികൾ വളരുന്ന പ്രദേശം.

തോപ്പുംപടി = വൃക്ഷക്കൂട്ടമുള്ള സ്ഥലത്തിന്റെ സമീപപ്രദേശം.

ഞാറയ്ക്കൽ = ഞാറ എന്ന ഫലവൃക്ഷം വളരുന്ന സ്ഥലം.

വെള്ളാങ്ങല്ലൂർ = നല്ല വെളിപ്രദേശം.

ചാലക്കുടി = താണസ്ഥലത്തു കുടികൾ ഉള്ള ദേശം.

കവല = വഴികൾ തമ്മിൽ ചേരുന്ന സ്ഥലം.

കുരിയാർകുട്ടി = ചെറിയ ആറ് (പുഴ) ഉള്ള ദിക്ക്.

അടൂർ = താണപ്രദേശം.

പുതുക്കാട് = പുതുതായി ഉണ്ടായ കാട്. പാലപ്പിള്ളി = കള്ളിച്ചെടി, പാലമരം മുതലായവ ഉണ്ടാകുന്ന സ്ഥലത്തേയും കടൽക്കരയേയും ഈ പേർ വിളിക്കാം.

പറപ്പൂക്കര = (പരപ്പ് + ഊർ + കര) പരന്ന കര പ്രദേശം.

കൊടകര = കുന്നുപ്രദേശം, കോട് = കുന്നു

പതിയാരം = ആഞ്ഞിലി, ചന്ദനം മുതലായ വൃക്ഷങ്ങൾ വളരുന്ന സ്ഥലം.

ചെറുതുരുത്തി = ചെറിയ ദ്വീപ്.

അഴീക്കോട് = സമുദ്രക്കര. അഴി (ആഴി) = സമുദ്രം. കര = കര.

കോട്ടപ്പുറം = കോട്ടയുടെ സമീപപ്രദേശം.

ചേലക്കര = ചേലമരം ഉണ്ടാകുന്ന സ്ഥലം.

അണ്ടിക്കടവ് = അടുത്ത കടവ് എന്നർത്ഥമുള്ള അണ്ടെക്കടവ് എന്നുള്ളതായിരിക്കണം ശരിയായ പദം എന്നു തോന്നുന്നു.

അയ്യമ്പിള്ളി. പ്രഭുവിന്റെ പേരോ ദേവന്റെ പേരോ ആയിരിക്കും ഈ നാമത്തിന്റെ അടിസ്ഥാനം.

കോടശ്ശേരി = കുന്നും മലയും ഉള്ള പ്രദേശം.

അതിരപ്പള്ളി = അതൃത്തിസ്ഥലം.

എൽത്തുരുത്തി = മൈതാനം പോലെ കിടക്കുന്ന ദ്വീപ്.

മുണ്ടൂർ = കായലിന്നു സമീപമുള്ള ചെറിയ ഊർ (ദിക്ക്)

വരൈയിൻ തീരപ്പള്ളി = വരന്തിരപ്പള്ളി = മലയുടെ തീരപ്രദേശം.

വരൈ = മല. തീരം = അരിക്, പള്ളി = ദേശം, ഊര്.

## കുറിപ്പ്

ഈ ലേഖനം പഴയ സദ്ഗുരു മാസികയുടെ ചില ലക്കങ്ങളിൽ നിന്ന് എടുത്തിട്ടുള്ളതാണ്. ഒറ്റവായനയ്ക്കു തന്നെഇതു പൂർണ്ണമല്ല എന്നു വ്യക്തമാവും. സ്ഥലങ്ങൾക്കു പേരുണ്ടാകുന്ന പ്രക്രിയയുടെ വിവിധ വശങ്ങളെക്കുറിച്ചും ഇവിടെ കൊടുത്തിട്ടുള്ളതിൽ കൂടുതൽ സ്ഥനാമങ്ങളുടെ വ്യൂൽപത്തിയും സ്വാമികൾ പല ലേഖനങ്ങളായി പ്രതിപാദിച്ചിട്ടുണ്ടെന്നു സദ്ഗുരു മാസികയിൽ നിന്നുതന്നെ മനസ്സിലാക്കാൻ കഴിയും. പല ലേഖനങ്ങളും സ്വാമികൾ അഗസ്ത്യൻ എന്ന തൂലികാനാമം വെച്ചാണ് എഴുതിയത്. കൊച്ചിയിലെ ചില സ്ഥലനാമങ്ങൾ എന്ന പേരിൽ സദ്ഗുരു വിൽ വന്ന ഒരു ലേഖനവും ഈ ലേഖനത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.